

മലങ്കര സുറിയാനി കത്തോലിക്കാ സഭ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

# മലങ്കര ബാലൻ

ജനുവരി 2023



**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com


# താളുകളിലൂടെ...





**ONLINE CIRCULATION ONLY**



# എഡിറ്റോറിയൽ

## സിഗ്നോർ ടി അമോ

# ഈശോയെ ഞാൻ നിന്നെ സ്നേഹിക്കുന്നു

കത്തോലിക്കാ സഭയുടെ പരമാചാര്യനായി 2005 ഏപ്രിൽ 19 മുതൽ 2013 ഫെബ്രുവരി 28 വരെ നയിച്ച പരി.ബനഡിക്ട് 16 മൻ മാർപാപ്പ 2022 ഡിസംബർ 31 ന് ഈ ലോകവാസം വെടിഞ്ഞ് ദൈവസന്നിധിയിലേക്ക് വാങ്ങിപ്പോയ വാർത്ത ദു:ഖത്തോടെയാണ് നാം ശ്രവിച്ചത്. എട്ടുവർഷക്കാലം മാത്രം സഭയുടെ പരമാധ്യക്ഷനായി ശുശ്രൂഷിച്ചപ്പോൾ ഒത്തിരിയേറെ പ്രത്യേകതകളോടെ സഭയെ നയിക്കാൻ പരിശുദ്ധ പിതാവ് ശ്രദ്ധിച്ചു. സഭയുടെ അടിസ്ഥാന കാര്യങ്ങളിൽ ഉറച്ച നിലപാടും, ലോകത്തോടുള്ള തുറവിയും അതിലുപരി വിശ്വാസപരമായ കാര്യങ്ങളിലെ കാർക്കശ്യവും അദ്ദേഹത്തെ ശ്രദ്ധേയനാക്കി. ക്രിസ്തീയ ജീവിതം എന്നത് ക്രിസ്തുവുമായുള്ള സൗഹൃദമാണ് എന്നും നമ്മുടെ ജീവിതത്തിന്റെ ഹൃദയവാതിലുകൾ ക്രിസ്തുവിനുവേണ്ടി തുറക്കുന്നിടത്താണ് യഥാർത്ഥ ജീവിതം നാം കണ്ടെത്തുന്നത് എന്ന് പരി. പിതാവ് നിരന്തരം പഠിപ്പിച്ചു. കുട്ടികളെയും യുവാക്കളെയും ക്രിസ്തുവിന്റെ വഴിയിലൂടെ സഞ്ചരിക്കുന്നതിന്റെ പ്രാധാന്യത്തെപ്പറ്റിയും അനുഗ്രഹത്തെപ്പറ്റിയും നിരന്തരം പിതാവ് ഓർമ്മിപ്പിച്ചിരുന്നു. ദൈവം സ്നേഹമാകുന്നു എന്ന് നിരന്തരം ലോകത്തെ ഓർമ്മിപ്പിച്ച പിതാവ് തന്റെ പഠനങ്ങളിൽ ദൈവസ്നേഹത്തെപ്പറ്റി ആഴമായി പ്രതിപാദിച്ചിരുന്നു.

ക്രൈസ്തവ വിളിയുടെ അന്തഃസത്ത ദൈവസ്നേഹത്തിലധിഷ്ഠിതമാകുന്നു എന്നും നിത്യവും ദൈവസ്നേഹത്തിൽ നാം വളരണമെന്നും പിതാവ് പഠിപ്പിച്ചു. ആഴമേറിയ ഒരു ദൈവശാസ്ത്രജ്ഞൻ എന്നതിലുപരി ലളിതമായ ഒരു ജീവിതത്തിനുടമയായിരുന്നു പിതാവ്. അധികാരങ്ങളോ ആർഭാടങ്ങളോ ഒന്നും പരിശുദ്ധ പിതാവിന്റെ ജീവിതത്തെ ഭ്രമിപ്പിച്ചില്ല. എത്ര ഉന്നതനാണോ അത്ര മാത്രം വിനയമുള്ളവനായി ജീവിക്കുക എന്ന ദൈവ വചനത്തെ മുറുകെ പിടിച്ചു ക്രിസ്തു കേന്ദ്രീകൃതമായ, സുവിശേഷജീവിതത്തിന് സാക്ഷിയായി ജീവിച്ച പിതാവ് നമുക്ക് മാതൃകയും പ്രചോദനവുമാണ്.

നിരന്തരം ദൈവവചനം വായിക്കാനും, പഠിക്കാനും നമ്മെ പിതാവ് പ്രേരിപ്പിക്കുന്നു.ലോകത്തിന്റെ പുരോഗതിയെ, അതിന്റെ എല്ലാ സാധ്യതകളെയും പിതാവ് സുവിശേഷ ശുശ്രൂഷക്കായി ഉപയോഗിച്ചു. മനസ്സിലും ഹൃദയത്തിലും യേശുവേ ഞാൻ നിന്നെ സ്നേഹിക്കുന്നു എന്ന് ഉരുവിട്ട പിതാവ് ദൈവസ്നേഹത്തിന്റെ ഒരു മാതൃകയായിരുന്നു. ദൈവത്തെ മാറ്റി നിർത്തി ലോകത്തെ സ്നേഹിക്കുന്ന ഈ കാലഘട്ടത്തിൽ പരിശുദ്ധ പിതാവ് ലോകത്തിന്റെ മുമ്പിൽ ഉറക്കെ പറഞ്ഞു 'യേശുവെ ഞാൻ നിന്നെ സ്നേഹിക്കുന്നു'.

*പരിശുദ്ധ പിതാവിന് പ്രാർത്ഥന പൂർവ്വമായ ആദരാഞ്ജലികൾ അർപ്പിക്കുന്നു.*

ഈ മാസത്തിൽ നാം നമ്മുടെ സഭയുടെ തലവനും പിതാവുമായ മോറോൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവയുടെ നാമഹേതുക തിരുനാൾ ആഘോഷിക്കുകയാണല്ലോ. പിതാവിന്റെ സഭാശുശ്രൂഷയെ നമുക്ക് പ്രാർത്ഥനാപൂർവ്വം ബലപ്പെടുത്താം. പിതാവിനൊപ്പം നിന്ന്കൊണ്ട് സഭയെ പണിതുയർത്താം പിതാവിന് എല്ലാവിധമായ മംഗളങ്ങളും ആശംസിക്കുന്നു.

ജനുവരി 29, ഫെബ്രുവരി 12 എന്നി ദിവസങ്ങളിൽ സണ്ടേസ്കൂൾ പരീക്ഷ നടക്കുകയാണല്ലോ. നമ്മുടെ വിശ്വാസ ജീവിതത്തെ ബലപ്പെടുത്തുന്ന ഈ പരീക്ഷയിൽ വളരെ ഗൗരവമായി പങ്കെടുക്കാം, വിശ്വസ്തതയോടെ പരീക്ഷയെഴുതാം അതിലൂടെ ഒരിക്കൽ കൂടി നമുക്ക് ഏറ്റുപറയാം ***ഈശോയെ ഞാൻ നിന്നെ സ്നേഹിക്കുന്നു.***


**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**

ഡയറക്ടർ

വിശ്വാസ പരിശീലന കാര്യാലയം

തിരുവനന്തപുരം മേജർ അതിഭദ്രാസനം




## ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.

# വി. ഫ്രാൻസിസ് സാലസ്



ഫാ. തോമസ് കുറ്റിയിൽ

എഴുത്തുകാരുടെ സ്വർഗ്ഗീയ മദ്ധ്യസ്ഥനെന്നും, ദയയുടെ വിശുദ്ധനെന്നും അറിയപ്പെടുന്ന ഫ്രാൻസിസ് സാലസ് 1567 ആഗസ്റ്റ് 21 ന് സ്വിറ്റ്സർലന്റിലെ ജനീവ നഗരത്തിനു സമീപത്തുള്ള തോറൺസ് എന്ന പട്ടണത്തിൽ പ്രഭുകുടുംബത്തിൽപ്പെട്ട ഫ്രാങ്കോയുടെയും ഫ്രാൻസിസെയുടെയും മകനായി ജനിച്ചു. കുറച്ച് നാളുകൾക്ക് ശേഷം തോറൺസ് ദൈവാലയത്തിൽ മാമോദീസാ നൽകി. കുട്ടിയെ ദൈവഭക്തിയിൽ വളർത്തുന്നതിനും പുണ്യങ്ങൾ അഭ്യസിപ്പിക്കുന്നതിനും മാതാപിതാക്കൾ ശ്രദ്ധിച്ചിരുന്നു. ടെയാജെ എന്ന പുരോഹിതനെ കുട്ടിയുടെ വിദ്യാഭ്യാസത്തിനായി ഏർപ്പെടുത്തി. പത്താമത്തെ വയസ്സിൽ തീക്ഷ്ണതയോടെ പ്രഥമ ദിവ്യകാരുണ്യ സ്വീകരണം നടത്തി.

പിതാവിന്റെ ആഗ്രഹം മകനെ ഒരു നിയമജ്ഞനും രാജസദസ്സിലെ അംഗവുമാക്കണമെന്നായിരുന്നു. എന്നാൽ ഫ്രാൻസിസിന് വൈദികനാകാനായിരുന്നു ആഗ്രഹം. 14-ാം വയസ്സിൽ ഉപരിപഠനത്തിനായി പാരിസ് സർവകലാശാലയുടെ ക്ലേർമോണ്ട് കോളേജിൽ ചേർന്നു. തത്വചിന്ത, ദൈവശാസ്ത്രം എന്നി വിഷയങ്ങളിൽ പാണ്ഡിത്യം നേടി. 24-ാം വയസ്സിൽ പാദുവായിൽ നിന്നും നിയമത്തിൽ ഡോക്ടറേറ്റ് നേടി. വൈദികനാകണമെന്നുള്ള തീക്ഷ്ണമായ

ആഗ്രഹത്തോടെ ആശ്രമത്തിൽ ചേർന്നു. 1593 ൽ പൗരോഹിത്യം സ്വീകരിച്ച അദ്ദേഹം പ്രൊട്ടസ്റ്റന്റു വിഭാഗങ്ങൾക്കിടയിൽ സുവിശേഷം പ്രഘോഷിക്കുകയെന്ന കഠിനവും അപകടകരവുമായ ദൗത്യത്തിന് നിയോഗിക്കപ്പെട്ടു. വിശുദ്ധന്റെ ശ്രമഫലമായി ഏതാണ്ട് 70, 000 പേർ കത്തോലിക്കാ വിശ്വാസത്തിലേക്ക് കടന്നു വന്നു. "ഫ്രാൻസിസ് ഇത്ര നല്ലതാണെങ്കിൽ , ദൈവം എത്രയേറെ നല്ലതായിരിക്കും" എന്ന് ഫ്രാൻസിസിനെ കണ്ട് ജനങ്ങൾ പറയുമായിരുന്നു. കാൽവിനിസത്തിലേക്ക് വീണുപോയ ചബ്ളായിസിലെ ജനതയെ വീണ്ടെടുക്കാൻ ആർക്ക് പോകാൻ പറ്റുമെന്ന് സാവോയിലെ ഡ്യൂക്ക് മെത്രാൻ ചോദിച്ചപ്പോൾ എല്ലാവരുടെയും മൗനം ഭേദിച്ചുകൊണ്ട് ഫ്രാൻസിസ് പറഞ്ഞു. "പിതാവേ, എനിക്ക് അതിന് പറ്റുമെന്ന് തോന്നി" അങ്ങ് അനുമതിക്കുകയാണെങ്കിൽ എനിക്ക് പോകാൻ സന്തോഷമേയുള്ളു. 1594 സെപ്തംബർ 9 ന് യുവവൈദികനായ ഫ്രാൻസിസ് സാലസും ഫാ. ലൂയി സാലസും ചബ്ളായിസിലേക്ക് പുറപ്പെട്ടു. മഹാനായ ഫ്രാൻസിസിന്റെ സുവിശേഷ പ്രസംഗങ്ങളും, സ്വന്തം കൈപ്പടയിൽ എഴുതിയുള്ള ലഘുരേഖ വിതരണങ്ങളും, തെറ്റായ ആശയങ്ങളെ ദൂരെകളയുവാനും സത്യവിശ്വാസത്തിലേക്ക് ജനത്തെ തിരിച്ചുവരുത്തുവാനും സജ്ജരാക്കി. ചബ്ളായിസിലെ 64 ഇടവകകൾ വീണ്ടും തുറന്നെന്നും, കത്തോലിക്ക വൈദികർ അവിടെയുണ്ടെന്ന് ഉറപ്പുവരുത്തിയ ശേഷമാണ് ജനീവയിലെ തന്റെ ശുശ്രൂഷയ്ക്കായി അദ്ദേഹം പുറപ്പെട്ടത്.

"സ്നേഹത്തിന്റെ അടിസ്ഥാനം വിനയമാണ് സ്വയം ചെറുതാകാതെ മറ്റുള്ളവരുടെ വലുപ്പം കാണാൻ നമുക്കാവില്ല" എന്നു പ്രഘോഷിച്ച അദ്ദേഹത്തിന്റെ സുവിശേഷ പ്രസംഗത്തെക്കാളും ജനത്തെ ആകർഷിച്ചത് അദ്ദേഹത്തിന്റെ വിനയവും ദയയും ക്ഷമാശീലവും അനുകമ്പയും മറ്റുമായിരുന്നു.

ജനീവയിലെ മെത്രാന്റെ മരണത്തെ തുടർന്ന് 1602 ഡിസംബർ 8 ന് ഫ്രാൻസിസ് മെത്രാനായി സ്ഥാനമേറ്റു. കോപം കൊണ്ടെന്നതിനെക്കാൾ ശാന്തത കൊണ്ട് ആത്മാക്കളെ നേടാമെന്ന് പറയുമായിരുന്ന ഫ്രാൻസിസ് പ്രശ്നകലുഷിതമായ രൂപതയിൽ എല്ലാം ശാന്തതയോടെ ക്രമപ്പെടുത്തി. പാഷണ്ഡികളോട് അദ്ദേഹം കാണിച്ച ശാന്തതകണ്ട് ഒരാൾ പറഞ്ഞു. "ഫ്രാൻസിസ് സാലസ് സ്വർഗ്ഗത്തിൽ പോകും. എന്നാൽ ജനീവായിലെ മെത്രാന്റെ കാര്യം ഉറപ്പുപറയുക എനിക്ക് സാധ്യമല്ല". ഫ്രാൻസിസിന്റെ മറുപടി ഇപ്രകാരമായിരുന്നു. "കാർക്കശ്യം കൊണ്ടെന്നതിനെക്കാൾ ശാന്തതകൊണ്ട് വരുന്ന തെറ്റിന് ഉത്തരം പറയുകയാണ് എനിക്ക് എളുപ്പം.. ദൈവം സ്നേഹമല്ലേ? പിതാവായ ദൈവം കാരുണ്യവാനായ ഒരു പിതാവാണ്". കരുണയും ശാന്തതയും പ്രകടിപ്പിച്ചിരുന്ന വിശുദ്ധന് മുൻകോപമുണ്ടെന്നും 20 വർഷത്തെ കഠിനമായ പരിശ്രമത്തിനു ശേഷമാണ് മുൻകോപത്തെ നിയന്ത്രിക്കാൻ സാധിച്ചത് എന്നുള്ള വസ്തുത ആർക്കും ഉൾകൊള്ളാൻ കഴിഞ്ഞിരുന്നില്ല.

പരിശുദ്ധ മാതാവിനോട് പ്രതിസന്ധികളിൽ മാദ്ധ്യസ്ഥം യാചിച്ചിരുന്ന അദ്ദേഹം മരിക്കുമ്പോൾ ജപമാല കൈയ്യിൽ കെട്ടണമെന്ന് ആവശ്യപ്പെട്ടിരുന്നു. പരിശുദ്ധമറിയത്തോടുള്ള ആഴമായ ബന്ധം കൊണ്ടാണ് വിശുദ്ധൻ സ്ഥാപിച്ച സന്യാസ സമൂഹത്തിന് 'ഓർഡർ ഓഫ് ദി വിസിറ്റേഷൻ ഓഫ് ഹോളി മേരി' എന്ന പേര് നൽകിയത്.

ഫ്രഞ്ചു സാഹിത്യകാരന്മാരിൽ അഗ്രഗണ്യനായ വിശുദ്ധന്റെ 'ഭക്തിമാർഗ പ്രവേശിക', ദൈവസ്നേഹം, സ്നേഹത്തെപ്പറ്റിയുള്ള ഉപദേശങ്ങൾ തുടങ്ങിയവ ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ അനേകം പേരെ സ്വാധീനിച്ചിട്ടുണ്ട്.

1622 ഡിസംബർ 28 ന് ശിശുക്കളുടെ രക്തസാക്ഷിത്വ ദിനത്തിൽ വിശുദ്ധന്റെ 55 -ാം വയസ്സിൽ അങ്ങയുടെ ഹിതം നിറവേറട്ടെ എന്നു മന്ത്രിച്ചുകൊണ്ട് ആ പാവനാത്മാവ് സ്വർഗത്തിലേക്ക് യാത്രയായി.

പരിശുദ്ധ അലക്സാണ്ടർ **VIII** മാർപാപ്പ 1622 ജനുവരി 7 ന് അദ്ദേഹത്തെ ദൈവദാസനായും 1665 വിശുദ്ധനായും പ്രഖ്യാപിച്ചു. 1877 നവംബർ 16 ന് പരിശുദ്ധ പയസ് **IX** മാർപാപ്പ വിശുദ്ധനെ വേദപാരംഗതനായി ഉയർത്തി. 1923 ജനുവരി 26 ന് വിശുദ്ധനെ എല്ലാ എഴുത്തുകാരുടെയും സ്വർഗ്ഗീയ മദ്ധ്യസ്ഥനായി പരി. പതിനൊന്നാം പീയൂസ് മാർപാപ്പ പ്രഖ്യാപിച്ചു. തിരുസഭയിൽ ജനുവരി 21 ന് വിശുദ്ധന്റെ തിരുനാൾ ആഘോഷിക്കുന്നു.

# പുതുതലമുറ വിശ്വാസ ജീവിതത്തിൽ നേരിടുന്ന വെല്ലുവിളികൾ



ഹെലൻ ജോർജ്ജ്
ചിരട്ടകോണം, കൊട്ടാരക്കര

വിശ്വാസം എന്നത് പ്രത്യാശിക്കുന്നവ ലഭിക്കുമെന്നുള്ള ഉറപ്പും കാണപ്പെടാത്തവ ഉണ്ട് എന്നുള്ള ബോധ്യവുമാണ്. ഈ വചനത്തിൽ അധിഷ്ഠിതമാണ് ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം. ഈ വിശ്വാസം ഓരോ ക്രൈസ്തവന്റെയും ജീവിതത്തിൽ തളിർക്കുവാനായി സദാ വിശ്വാസ പരിശീലനം നടത്തുന്നു.

മാറിവരുന്ന ജീവിതരീതി ഇതിനെ വളരെയേറെ മാറ്റം വരുത്തിയിട്ടുണ്ട്. ബൈബിൾ അധിഷ്ഠിതമായ ജീവിതം ആണ് യുവതലമുറയ്ക്ക് വേണ്ടത്. എന്നാൽ ഈ യുവതലമുറയിലുള്ള സാങ്കേതികവിദ്യകളുടെ മുന്നേറ്റം ഓരോ മനുഷ്യനെയും ദൈവം ഉണ്ടോ ? എന്ന ചോദ്യത്തിലെത്തിക്കുന്നു. ഓരോ തലമുറയിലുള്ള വിശ്വാസ ജീവിതത്തിന്റെ പ്രയോഗം ഓരോ വ്യക്തിയെയും പൂർവ്വികരിൽ നിന്ന് വിഭിന്നമായി ചിന്തിക്കാൻ ഇടയാക്കുന്നു.

ആയതിനാൽ ദൈവസാന്നിദ്ധ്യത്തിന്റെ ജീവിക്കുന്ന മാർഗ്ഗമായ വി. കുർബാനയിലുള്ള വിശ്വാസക്കുറവ് പുതുതലമുറ നേരിടുന്ന ഏറ്റവും വലിയ പ്രതിസന്ധിയാണ്. ആ ദൈവീകസാന്നിദ്ധ്യത്തെ ഓരോ മനുഷ്യന്റെയും ഉള്ളിൽ പ്രവേശിക്കുവാൻ, ഓരോ

വ്യക്തിയും പാപത്തിൽ നിന്ന് പിന്തിരിപ്പിക്കുന്ന അനുരഞ്ജനത്തിന്റെ കൂദാശയാണല്ലോ വി. കുമ്പസാരം, ആ കൂദാശയുടെ വിശുദ്ധിയിൽ അത് സ്വീകരിക്കുവാൻ ഇന്നത്തെ പുതുതലമുറയ്ക്ക് സാധിക്കുന്നില്ല.

വചനം മാംസമായി നമ്മുടെയിടയിൽ വസിക്കുകയും, മനുഷ്യരുടെ പാപങ്ങളുടെ കുഞ്ഞാടായി കുരിശു മരണം ഏറ്റുവാങ്ങുകയും, ആ ദൈവ പുത്രൻ മൂന്നാം നാൾ ഉയർത്തു എന്ന വലിയ സത്യമാണ്, മനുഷ്യരക്ഷക്കായുള്ള അടിസ്ഥാന വിശ്വാസ ദർശനം. ആയതിനാൽ ഓരോ മനുഷ്യ ശരീരവും ദൈവത്തിന്റെ ആലയമാണ്. അത് വിശുദ്ധിയോടെ സൂക്ഷിക്കുവാൻ ഓരോ മനുഷ്യനും ഉത്തര വാദിത്വമുണ്ട്. അതിനാൽ വിശുദ്ധ കൂദാശയിലുള്ള വിശുദ്ധിയോടുള്ള സ്വീകരണം അത്യുത്തമമാണ്.

പുതുതലമുറ വിശ്വാസത്തിൽ നേരിടുന്ന മറ്റൊരു വെല്ലുവിളിയാണ് നവമാധ്യമങ്ങളുടെ സ്വാധീനം. നവമാധ്യമങ്ങൾ പുതുതലമുറയെ ഒരു മായാലോകത്തിലേക്ക് ആനയിക്കുന്നു. അവിടെ യഥാർത്ഥ വിശ്വാസത്തിന് ഒരു പങ്കും വെളിവാകുന്നില്ല. പുതുതലമുറ നവമാധ്യമങ്ങളുടെ കുരുക്കിൽ അകപ്പെട്ടു കഴിഞ്ഞു. അവ മനുഷ്യനെ അതിലേക്ക് അടിമപ്പെടുത്തുന്നു. മാത്രമല്ല ശാരീരികവും, മാനസികവുമായ അസ്വസ്ഥ്യങ്ങൾക്ക് അവ കാരണമാകുന്നു. ഇവയുടെ സ്വാധീനം പുതുതലമുറയെ യഥാർത്ഥ വിശ്വാസത്തിൽ നിന്ന് വ്യതിചലിപ്പിക്കുന്നു. മത ബോധനക്ലാസുകളിൽ നിന്നും, കാണപ്പെടുന്ന ദൈവത്തിന്റെ അനന്തമായ ദൈവസ്നേഹത്തിന്റെ പ്രതിനിധികളായ മാതാപിതാക്കളിൽ നിന്നും അകറ്റുന്നു. മാത്രമല്ല മാറുന്ന ജീവിതരീതി മാതാപിതാക്കൾ കുട്ടികളെ യഥാർത്ഥ വിശ്വാസത്തിൽ വളർത്തുന്നതിൽ നിന്ന് മാറ്റം വന്നിരിക്കുന്നു. കൂടാതെ ജീവിതത്തിന്റെ വളരെ വലിയ വേഗത യഥാർത്ഥ വിശ്വാസം കാക്കുന്നതിൽ നിന്നകറ്റുന്നു. കുടുംബ പ്രാർത്ഥനയ്ക്കുപോലും സമയം കണ്ടെത്തുവാൻ മനുഷ്യനും സാധിക്കുന്നില്ല.

കൂടുമ്പോൾ ഇമ്പമുള്ളതാണല്ലോ കുടുംബം, അതിനാൽ ദൈവത്തിന്റെ ആലയമാകേണ്ടത് ആ വ്യക്തിയുടെയും ഭവനമാണ്. പരിശുദ്ധാത്മാവിന്റെ സാനിധ്യം ഇന്നത്തെ ഓരോകുടുംബത്തിനും വെളിവാകുന്നില്ല. ദൈവം ഒരു ഇടയനായ് തന്റെ ജനമായ ഓരോ കുഞ്ഞാടിനെയും കാത്തുപരിപാലിക്കുന്നതുപോലെ ഓരോ കുഞ്ഞാടും തന്റെ ഇടയനോടുള്ള ബഹുമാനവും സ്നേഹവും പ്രകടമാക്കുന്നതിൽ നിന്ന് പുതുതലമുറ ഏറെ മാറിയിരിക്കുന്നു. ദൈവം ഇസ്രയേൽജനത്തിനു നല്കിയ വാഗ്ദാനം പോലെ ദൈവത്തിന്റെ അദൃശ്യകരം ഓരോ സമൂഹത്തിലും ഉണ്ട്. എന്നാൽ നവമാധ്യമങ്ങളുടെയും മറ്റ് ജീവിത രീതിയുടെയും ഭാഗമായി മനുഷ്യനിൽ തിന്മ വർദ്ധിക്കുന്നു. പുതുതലമുറയിൽ വർദ്ധിച്ചു വരുന്ന കൊലപാതകങ്ങൾ ഈ വിശ്വാസക്കുറവിന്റെ വെളിപ്പെടുത്തലാണ്. ഓരോ വ്യക്തിക്കും തന്റെ പിതാവായ ദൈവത്തിൽ അടിയുറച്ച വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. തന്റെ ഏതാവശ്യങ്ങൾക്കും ദൈവമായ കർത്താവിനെ മുറുകെ പിടിക്കുവാൻ ഇന്നത്തെ പുതുതലമുറക്ക് സാധിക്കുന്നില്ല. ഇന്ന് നമ്മുടെ ജീവിതത്തിൽ നേരിട്ട ഏറ്റവും വലിയ പ്രതിസന്ധിയായിരുന്നു കോവിഡ്, മനുഷ്യന്റെ യഥാർത്ഥ വിശ്വാസത്തിൽ നിന്ന് അകറ്റുന്നതിന് ഇത് കാരണമായി. എല്ലാ കൂദാശകൾക്കും, മതബോധന ക്ലാസ്സുകൾക്കും ഇത് തടസമായി മാറി. ഈ അവസ്ഥ കൂടുതൽ പേരെ വിശ്വാസത്തിലേക്ക് നയിക്കുകയും, എന്നാൽ കുറെ പേരെ വിശ്വാസത്തിൽ നിന്ന് അകറ്റുകയും ചെയ്തു.

ഇപ്രകാരം പുതുതലമുറ എന്നത് ഒരു രാഷ്ട്രത്തിന്റെയും, അതുപോലെ തന്നെ ഒരു വിശ്വാസ സമൂഹത്തിന്റെയും അടിത്തറയാണ്. അതിനാൽ ഓരോ വ്യക്തിയും യഥാർത്ഥ വിശ്വാസത്തിൽ വളരേണ്ടതാണ്. അതിനാൽ നമ്മളുടെ ജീവിതത്തിനുണ്ടാകേ ഒരു വിശ്വാസപ്രമാണം 'വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ചു'. ആ സാനിധ്യം എന്നും നമ്മുടെ ജീവിതത്തിൽ ഉണ്ടായിരിക്കണം. ഈ വചനം യഥാർത്ഥ വിശ്വാസത്തിലേക്ക് ചലിയ്ക്കാൻ നമ്മെ സഹായിക്കും. അതിനാൽ അദൃശ്യനായ ദൈവത്തെ പൂർണ്ണ ഹൃദയത്തോടെ ഒരു വ്യക്തിക്ക് വിശ്വസിക്കാൻ കഴിയുന്നതാണ് യഥാർത്ഥ വിശ്വാസം.



# സത്യ ദീപ്തി

സത്യമല്ലോ ജയിക്കേണ്ടു പാരിൽ
സത്യത്തിൻ ശോഭ തെളിയേണം ഹൃത്തിൽ
സത്യപാതയിൽ നടന്നീടേണം നാം
സത്യപ്രകാശം ചൊരിഞ്ഞീടേണം നാം
നീതിതൻ ശാഖയിലാണെന്നും സത്യം
ഏകുന്നു സ്വാതന്ത്ര്യ പുഷ്പങ്ങൾ നിത്യം
അതിൻഫലമറിയുന്നവനത് പുണ്യം
അതു നിന്നകതാരിനെയാക്കുന്നു ധന്യം
ക്രിസ്തുനാഥൻ തൻ പ്രകാശമാസത്യം
ക്രിസ്തുതൻ ജീവിതവിശുദ്ധി പകരും
സത്യത്തിൻ പിൻഗാമിയായവരല്ലോ
നിത്യപ്രകാശത്തിൽ വളരുന്നവർ
കാപട്യലോകത്ത് ജീവിക്കും നാളിന്ന്
കാപട്യചര്യകൾ വെടിഞ്ഞീടേണം നാം
സത്യമാർഗ്ഗത്തിൽ ചരിക്കണം നാം
അതു ദൈവപുത്രൻതൻ മാർഗ്ഗമല്ലോ?
എന്തിന് സത്യം വെടിഞ്ഞൊരു ജയം
എന്തിനി മർത്ത്യർക്കതിനൊരു ഭയം
എണ്ണമില്ലാത്ത കളവുകളാലതു
നമ്മുടെ മാനസം മോശമായി
വരുവിൻ നമുക്ക് സത്യത്തിൻ ദീപ്തിയൊരുക്കാം
സത്യത്തിനൽഭുത കീർത്തിപരത്താം
കളവിൻ മനുഷ്യരെ മാറ്റിയെടുക്കാം
ലോകത്തിൻ സത്യപരിണാമമേകാം
നോക്കൂ ! ക്രിസ്തുതൻ മുഖപ്രഭ സത്യം
എത്ര മനുഷ്യമനസിനെ തൊട്ടു
നാമെല്ലാമേകമനസ്സാലെ നിത്യം
സത്യമാമാലയസംഗമം കൂടാം
സത്യമല്ലോ നിറയുന്നതു പാരിൽ
സത്യം മനതാരിലേറ്റുന്നു മർത്ത്യൻ
ഇതെല്ലാമേ സത്യമായ് വർത്തിക്കണമെന്ന്
സത്യമായി ഗ്രഹിച്ചീടുന്നിതു ഞാൻ....



ലിയാ മരിയ ലിനോജ്
പുതുശേരിഭാഗം, അടൂർ

# കലർപ്പില്ലാത്ത സ്നേഹം



**ഡെൽനാ എസ് ബാബു**
**പുതുശേരിഭാഗം, അടൂർ**

അന്ന് ഒരു ഞായറഴ്ചയായിരുന്നു. വി. കുർബാനക്കുശേഷം സണ്ടേസ്കൂൾ പഠിക്കാനിരിക്കുകയായിരുന്നു റോണി. അന്നത്തെ പരി. കുർബാനക്കിടയിൽ അവന്റെ വികാരിയച്ചൻ പ്രസംഗിച്ച ബൈബിൾ ഭാഗം അത് ഇതായിരുന്നു "എന്നെ അനുസരിക്കുന്നവൻ ലജ്ജിതനാകുകയില്ല; എന്റെ സഹായത്തോടെ അദ്ധ്വാനിക്കുന്നവൻ പാപത്തിൽ വീഴുകയില്ല" ഈ ബൈബിൾ ഭാഗം അവനെ വല്ലാതെ ആകർഷിച്ചു. സണ്ടേസ്കൂൾ പഠിക്കുന്നതിന്റെ ഇടയ്ക്കും അവന്റെ മനസ്സിനെ ഈ ബൈബിൾ ഭാഗം വല്ലാതെ അലട്ടുകയായിരുന്നു. അവന് എന്തോ ഒരു ആകർഷണം ഈ വേദഭാഗത്തോടു ഉണ്ടായിരുന്നു. പിറ്റേ ദിവസം അവൻ പതിവുപോലെ തന്റെ ദൈനംദിനകർമ്മങ്ങൾ ചെയ്ത ശേഷം സ്കൂളിലേക്ക് പോകാൻ ഒരുങ്ങുകയാണ്. അവൻ പതിവുപോലെ സ്കൂളിലെത്തി. സ്കൂളിലിരിക്കുമ്പോഴും ആ ബൈബിൾ ഭാഗമായിരുന്നു അവന്റെ മനസ്സിൽ. അവന് അത് മറക്കുവാനേ സാധിച്ചില്ല. റോണി സ്കൂളിലാണേലും, ദൈവാലയത്തിലാണേലും, ഒരു നല്ല കുട്ടിയായിരുന്നു. ദൈവത്തെ അറിഞ്ഞും, അധ്യാപകരെ അനുസരിച്ചും

അവൻ വളർന്നു വന്നു. എല്ലാവരും മാതൃകയാക്കേണ്ട ഒരു ബാലൻ തന്നെയായിരുന്നു റോണി. അങ്ങനെ സ്കൂളിലിരുന്ന് ആ ബൈബിൾ ഭാഗം ചിന്തിക്കുമ്പോഴാണ് പുറകിൽ നിന്ന് ടീച്ചറിന്റെ ഒരു വിളി വന്നത് . അവൻ ഒരു നിമിഷം സ്തംഭിച്ചുപോയി, അതിനുശേഷം അവൻ തിരിഞ്ഞു നോക്കി. ടീച്ചർ അവനോടു പറഞ്ഞു നീ ഇവിടേക്ക് ഒന്ന് വന്നേ, അവൻ ടീച്ചറിന്റെ അടുക്കലേക്ക് ചെന്നു. ടീച്ചർ അവനോട് പറഞ്ഞു, ഇത് നമ്മുടെ സ്കൂളിലേക്കു വന്ന പുതിയ വിദ്യാർത്ഥിയാണു ആൽബി. ആൽബിയെ ക്ലാസിലേക്ക് കൂട്ടികൊണ്ട് ചെല്ലാനാണ് ടീച്ചർ റോണിയെ വിളിച്ചത്. അവൻ ആൽബിയെ ക്ലാസിലേക്ക് കൊണ്ടുപോയി. പോകുന്നവഴിക്ക് അവർ പരസ്പരം പരിചയപ്പെട്ടു. പക്ഷേ ആൽബി തിരിച്ചൊന്നും മിണ്ടിയില്ല. എന്തോ ഒരു പ്രശ്നം അവനെ അലട്ടുന്നപോലെ, അതുകൊണ്ട് അവനും ഒന്നും സംസാരിച്ചില്ല. അവന് സംസാരിക്കാൻ താത്പര്യം ഇല്ലാത്തതുപോലെ തോന്നി. അവൻ ആൽബിയെ ക്ലാസിലെത്തിച്ചു. റോണി ആൽബിയെ കുറച്ചു ദിവസങ്ങളായി നോക്കികൊണ്ടിരിക്കുകയാണ്. അവൻ ആരോടും മിണ്ടാതെ സങ്കടഭാവത്തോടെ ക്ലാസ്സിന്റെ ഒരു മൂലയ്ക്കിരിക്കുന്നു. റോണി അവനോടു പോയി സംസാരിച്ചു. അവൻ തിരിച്ചൊന്നും മിണ്ടിയില്ല. പക്ഷെ അവൻ കുറച്ചുകൂടെ നിർബന്ധിച്ചു. അവൻ തിരിച്ച് സംസാരിച്ചു. പിന്നീട് മുതൽ അവർ നല്ല കൂട്ടുകാരായിമാറി. അങ്ങനെയിരിക്കെ ഒരു ദിവസം ആൽബി റോണിയോട് പറഞ്ഞു, അവന്റെ അച്ചനും അമ്മയും വേർപിരിഞ്ഞതാണ്. അവർ എപ്പോഴും വീട്ടിൽ വഴക്കായിരുന്നു. അവനെ അത് മാനസികമായി തളർത്തി. അവൻ ദൈവത്തോട് പ്രാർത്ഥിച്ചു, അവർ വേർപിരിയരുതെന്ന് പക്ഷേ അത് സഫലമായില്ല. അവൻ കുറെ ആഗ്രഹിച്ച് പ്രാർത്ഥിച്ചത് സഫലമാകാത്തതോടുകൂടെ അവന് ദൈവത്തോടുള്ള വിശ്വാസം നഷ്ടപ്പെട്ടു. അന്ന് മുതൽ അവൻ ദൈവത്തെ വെറുക്കാൻ തുടങ്ങി. റോണി അവനെ ദൈവത്തെപ്പറ്റി കുറെ മനസ്സിലാക്കാൻ ശ്രമിച്ചു നടന്നില്ല. അങ്ങനെയിരിക്കെ ആൽബിയുടെ മാതാപിതാക്കൾ ആൽബിയെ ആരു വളർത്തും എന്ന കാര്യത്തിൽ തർക്കമുണ്ടായി. ഇവരുടെ വഴക്ക് കേട്ട് സങ്കടം സഹിക്കാൻ കഴിയാതെ അവൻ റോണിയെ വിളിച്ചു. റോണി പറഞ്ഞു ഇപ്പോ എനിക്ക് നിന്നെ ഇതിൽ സഹായിക്കാൻ പറ്റില്ല. പക്ഷേ ഒരാൾക്ക് കഴിയും. 'ഈശോയ്ക്ക്' നീ ഈശോയോട് പ്രാർത്ഥിയ്ക്ക്, ഈശോയെ വിളിക്കുന്നവരെ ഈശോ കൈവിടുകയില്ല. റോണി പറഞ്ഞത് കേട്ട് ആൽബി നെഞ്ചുരുകി പ്രാർത്ഥിച്ചു. അന്ന് പ്രത്യേകിച്ച് ഒരു മാറ്റവും സംഭവിച്ചില്ല. ആൽബി തളർന്നു പോയി. പിറ്റേ ദിവസം ഒരു അത്ഭുതം സംഭവിച്ചു, അവന്റെ അപ്പനും, അമ്മയും കെട്ടിപ്പിടിച്ച് പൊട്ടിക്കരയുന്നതാണ് അവൻ ഉണർന്നപ്പോൾ കണ്ടത്. അവർ രണ്ടുപേരും അവനോട് ക്ഷമാപണം നടത്തി. ആൽബിക്ക് സന്തോഷം സഹിക്കാൻ വയ്യാതെ പൊട്ടിക്കരഞ്ഞു. അവൻ ഈശോയ്ക്ക് നന്ദിപറഞ്ഞു. അവൻ അന്ന് ബൈബിൾ വായിച്ചപ്പോൾ കിട്ടിയ ഭാഗം ഇതായിരുന്നു "എന്നെ അനുസരിക്കുന്നവൻ ലജ്ജിതനായുകയില്ല. എന്റെ സഹായത്തോടെ അദ്ധ്വാനിക്കുന്നവൻ പാപത്തിൽ വീഴുകയില്ല" (പ്രഭാഷകൻ 24:22) പിറ്റേ ദിവസം അവൻ സ്കൂളിൽ ചെന്ന് ഈശോയുടെ മാർഗ്ഗം കാണിച്ചു തന്ന റോണിയെ ഓടിപ്പോയി കെട്ടിപ്പിടിച്ചു. അവൻ കാര്യങ്ങൾ എല്ലാം പറഞ്ഞു. റോണിക്കും ഇതുകേട്ടപ്പോൾ സന്തോഷമായി. പിന്നീട് ആൽബിയും കുടുംബവും എല്ലാവർക്കും മാതൃകയായി സന്തോഷത്തോടെ ജീവിച്ചു.

ഗുണപാഠം - ഈശോയിൽ ആശ്രയിക്കുന്നവരെ ഈശോ ഒരു തിന്മക്കും വിട്ടുകൊടുക്കില്ല.





## അന്തോക്യൻ ആരാധനാക്രമത്തിന്റെ പ്രത്യേകതകൾ വിവരിക്കുക ?

അന്തോക്യയിൽ രൂപപ്പെട്ട സഭ യഹൂദ പശ്ചാത്തലത്തിലൂടെയാണ് വളർന്നു വന്നത്. മാർ യാക്കോബിന്റെ അനാഫറ എന്നറിയപ്പെടുന്ന ജറുസലേമിലെ വി. കുർബാന ക്രമമാണ് അന്തോക്യൻ സഭ സ്വീകരിച്ചത്. മൂന്നാം നൂറ്റാണ്ടോടുകൂടി സ്വന്തമായ ആരാധനാക്രമം ഗ്രീക്ക് ഭാഷയിലും പിന്നീട് സുറിയാനി ഭാഷയിലും വളർന്നു വന്നു. ഈ ആരാധനാക്രമത്തിന്റെ പ്രത്യേകതകൾ ഇവയൊക്കെയാണ്.

1) വിശുദ്ധ ഗ്രന്ഥത്തോടുള്ള ആഭിമുഖ്യം

ജറുസലേമിൽ ഉത്ഭവിച്ച ആരാധനാക്രമത്തിന്റെ പശ്ചാത്തലം യഹൂദ ക്രിസ്ത്യാനികളുടേതാണ്. അതിനാൽ യഹൂദരുടെ ആചരണവും അടയാളങ്ങളും ഈ ആരാധനക്രമത്തിലുണ്ട്. പഴയനിയമത്തിന്റെ പൂർത്തികരണമാണ് പുതിയനിയമം എന്ന ചിന്തയിൽ പഴയനിയമത്തിലാണ് അടയാളങ്ങളും പ്രതീകങ്ങളും. ഈ ആരാധനാക്രമത്തിന്റെ പ്രത്യേകതയാണ്. ചുരുക്കത്തിൽ ഈ ആരാധനയിൽ അവതരിപ്പിച്ചിരിക്കുന്ന അടയാളങ്ങളും പ്രതീകങ്ങളും സംഭവങ്ങളും ശൈലികളും വി. ഗ്രന്ഥത്തിലധിഷ്ഠിതമാണ്.

2) രഹസ്യാത്മകത

മനുഷ്യബുദ്ധിക്ക് പൂർണ്ണമായി ഗ്രഹിക്കാൻ സാധിക്കുന്നവയല്ല ദൈവിക രഹസ്യങ്ങൾ.അതിനാൽ അവയെ രഹസ്യാത്മകമായിട്ടാണ് അവതരിപ്പിക്കുന്നത്. രഹസ്യ പ്രാർത്ഥന, മറ, മദ്ബഹായിലെ മറയിട്ടുകൊണ്ടുള്ള ശുശ്രൂഷകൾ, വി. കുർബാന വിശ്വാസികളെ നേരിട്ട് കാണിക്കാതെ കബലാനകൊണ്ട് മൂടുന്നത് തുടങ്ങിയവ.

3) അടയാളങ്ങൾ

ധാരാളം അടയാളങ്ങളും പ്രതീകങ്ങളും അനുഷ്ഠാനങ്ങളും ഈ ആരാധനയിലുണ്ട്. ഉദാ. നോമ്പിൽ ഉയർത്തുന്ന ഗോഗുൽത്താ, കുരിശ്, തീ ഉഴിയ്ക്കൽ ശുശ്രൂഷ, ദു:ഖവെള്ളിയാഴ്ചത്തെ കബറടക്കം etc

4) ആരാധനയിലെ പ്രബോധനം

പ്രാർത്ഥനയിലൂടെയും ഗാനത്തിലൂടെയും വിശ്വാസിയെ പഠിപ്പിക്കുന്നു. ആരാധനയിലെ പ്രുമിയോൻ, സെദറ, തുടങ്ങിയവ.

5) ആരാധന ഗീതവും സംഗീതവും

ആരാധന എപ്പോഴും സംഗീതാത്മകമാണ്. സുവിശേഷ പ്രസംഗമൊഴികെ ആരാധന മുഴുവനായും സംഗീതാത്മകമാണ്. ഇത് കൂടുതൽ ദൈവാനുഭവത്തിലേക്ക് നയിക്കും.

6) ധൂപാർപ്പണം

യഹൂദനമസ്കാരത്തിലെ ധൂപാർപ്പണത്തിന്റെ സ്വാധീനം അന്തോക്യൻ ആരാധനക്രമത്തിൽ വ്യക്തമാണ്. ധൂപാർപ്പണമില്ലാതെ കൂദാശകളോ, പ്രാർത്ഥനയോ ഇല്ല എന്ന് പറയാം.

7) രക്ഷാകര സംഭവങ്ങളുടെ അനുസ്മരണം

പ്രപഞ്ചസൃഷ്ടി മുതൽ പഴയനിയമ സംഭവങ്ങൾ എല്ലാംതന്നെ വിശുദ്ധ കുർബാനയിൽ അനുസ്മരിക്കുന്നു. ഒരു വർഷംകൊണ്ട് യേശു സംഭവങ്ങൾ എല്ലാം ആരാധനക്രമത്തിലൂടെ അവതരിപ്പിച്ചിരിക്കുന്നു.

8) ത്രിത്വസ്തുതി

എല്ലാ പ്രാർത്ഥനകളും ആരംഭിക്കുന്നത് ത്രിത്വസ്തുതിയോടെയാണ്. എല്ലാ ഗീതങ്ങളുടെ ഇടയിലും ത്രിത്വ സ്തുതി ചൊല്ലുന്നു. എല്ലാ പ്രാർത്ഥനയും അവസാനിക്കുന്നത് ത്രിത്വസ്തുതിയോടെയാണ്.

9) പരിശുദ്ധ ദൈവമാതാവ്

പരിശുദ്ധ ദൈവമാതാവിനെ പ്രകീർത്തിക്കുന്ന പ്രാർത്ഥനകളും ഗീതങ്ങളും എല്ലാ ആരാധനയിലും ഉണ്ട്. കൗമാ പ്രാർത്ഥന അവസാനിക്കുന്നത് കൃപനിറഞ്ഞ മറിയമേ.... എന്ന പ്രാർത്ഥനയോടെയാണ്. എല്ലാ പ്രാർത്ഥനയുടെയും അവസാനം മാതാവിനോട് ധൂപപ്രാർത്ഥനയുണ്ട്. രക്ഷകന്റെ അമ്മ എന്ന നിലയിൽ മാതാവിന് വലിയ സ്ഥാനം ഉണ്ട്.

10) ഭയഭക്തി ബഹുമാനം

ഏശയ്യാ പ്രവാചകനുണ്ടായ ദർശനത്തിന്റെ അടിസ്ഥാനത്തിൽ അത്ഭുതവും ഭയവും ബഹുമാനവും ഈ ആരാധനയിൽ നിറഞ്ഞു നിൽക്കുന്നു.

ഇവയൊക്കെയാണ് അന്ത്യോക്യൻ ആരാധനാ ക്രമത്തിന്റെ പ്രധാനമായ സവിശേഷതകൾ.



തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

ബനഡിക്ട് XVI മാർപാപ്പയെക്കുറിച്ചുള്ള ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2023 ഫെബ്രുവരി 20



## വലത്തോട്ട്

01) ബനഡിക്ട് എന്ന വാക്കിന്റെ അർത്ഥം ?
02) മാർപാപ്പയുടെ പിതാവിന്റെ പേര് ?
03) മാർപാപ്പയ്ക്ക് ഏറ്റവും പ്രിയപ്പെട്ട സംഗീത ഉപകരണം ?
04) മാർപാപ്പ വൈദിക പഠനം നടത്തിയ മൈനർ സെമിനാരി സ്ഥിതി ചെയ്യുന്ന സ്ഥലം ?
05) മാർപാപ്പ ഏത് വിഷയത്തിലെ പ്രൊഫസർ ആയിട്ടാണ് വിവിധ ജർമ്മൻ സർവ്വകലാശാലകളിൽ സേവനമനുഷ്ഠിച്ചിരുന്നത് ?
06) അദ്ദേഹത്തെ ബിഷപ്പായി വാഴിച്ചതാര് ?
07) അദ്ദേഹം ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയത് എതു സർവ്വകലാശാലയിൽ നിന്നാണ് ?
08) ബനഡിക്ട് **XVI** മാർപാപ്പയ്ക്കു മുൻപ് സ്ഥാനത്യാഗം ചെയ്ത മാർപാപ്പ ?
09) ആഗോള കത്തോലിക്കസഭയുടെ തലവൻ എന്ന സ്ഥാനം ഒഴിഞ്ഞ ശേഷം ബനഡിക്ട് **XVI** മാർപാപ്പ ഏത് പേരിൽ വിളിക്കപ്പെട്ടു ?
10) സുവിശേഷവൽക്കരണത്തിന്റെ പ്രചാരണത്തിനായി അദ്ദേഹം രൂപികരിച്ച പൊന്തിഫിക്കൽ കൗൺസിലിന്റെ ആദ്യ പ്രസിഡന്റായിരുന്ന ആർച്ചുബിഷപ്പ് ?
11) അദ്ദേഹത്തെ കർദ്ദിനാൾ പദവിയിലേക്ക് ഉയർത്തിയ മാർപാപ്പ ?

## താഴോട്ട്

12) ബനഡിക്ട് **XVI** മാർപാപ്പയുടെ അവസാനത്തെ വാക്കുകൾ ?
13) അദ്ദേഹത്തിന്റെ ജന്മനാട് ?
14) 'സൗന്ദര്യ ശാസ്ത്രത്തിന്റെ പോപ്പ്' എന്ന് അദ്ദേഹത്തെ വിശേഷിപ്പിച്ച മാധ്യമപ്രവർത്തകൻ ?

| | | | | | | | | |
|---|---|---|---|---|---|---|---|---|
| 13 | 4 | | സ്ത്രീ | | 3 | | | 14 |
| | 2 | | | | | | | |
| ക്റ്റ | | 10 | | | | | | |
| | 9 | | | | | | | |
| 11 | | VI | 5 | | | | ത്രം | |
| | II | 6 | | | സ്ലാം | | | |
| 1 | | | | | | | | |
| | 12 | | നോ | | | | | |
| 7 | | | | | 8 | | | XII |

### കഴിഞ്ഞ ലക്കത്തിലെ ഉത്തരം

| | | | | | | | |
|---|---|---|---|---|---|---|---|
| 13 വെ | | 11 ഒ | 9 ഡ | 6 സി | 1 റോ | മ | ൻ |
| ളി | 10 വെ | ലോ | യോ | റാ | 12 കാ | 7 ഡി | 8 യൂ |
| ച്ചം | നീ | ൺ | ക്ലി | ക്കൂ | ള | സം | റ്റി |
| 5 പാ | സ് | ചേ | ഷ്യ | സ് | | ബ | ചി |
| 4 അ | ഗ | ത | സ് | 3 നേ | ത്ര | ർ | യ |
| 2 പ | രി | ശു | ദ്ധാ | ത് | മാ | വ് | |

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം




പിന്നീട് അനേകർ പുനരൈക്യപ്പെട്ടു! യാക്കോബായ സഭയിലെ വൈദികരും സാധാരണക്കാരും മറ്റു പ്രമാണിമാരുമെല്ലാം അക്കൂട്ടത്തിലുണ്ടായിരുന്നു. അങ്ങനെ പുനരൈക്യ പ്രസ്ഥാനം ലോകമാധ്യമങ്ങളുടെ ശ്രദ്ധയാകർഷിക്കത്തക്ക വലിയ സംഭവമായി മാറി. അമേരിക്കയിലെ സൈൻ മാസിക ഇങ്ങനെ എഴുതി. ആധുനിക ക്രൈസ്തവ സഭാചരിത്രത്തിലെ അതിപ്രധാന ദിനം.






പിതാവിന്റെ കോലം ശവപ്പെട്ടിയിലാക്കി കുറേപ്പേർ ആ ജംഗ്ഷനിൽ നിൽക്കുന്നുണ്ട്, പരിഹസിക്കാൻ

നമുക്ക് വേറെ വഴിയിലൂടെ പോകാം. ആ വഴി പോയി പ്രശ്നമുണ്ടാക്കണ്ട.

ഞാനിതൊക്കെ മാറ്റാം പിതാവേ. ഇന്നലെ കുറച്ചുപേർ എന്റെയടുക്കൽ വന്നിരുന്നു. പിതാവിനെ കൊക്കയിലേക്ക് മറിച്ചിട്ടാൽ 500 രൂപാ തരാമെന്നു അവർ പറഞ്ഞു. ലക്ഷങ്ങൾ തന്നാലും ഞാനത് ചെയ്യില്ലെന്നു പറഞ്ഞു. അവരെന്നെ തല്ലി.

# പൊതുവിജ്ഞാനം

തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം

1) ലോകത്തിലെ ഏറ്റവും പ്രസിദ്ധമായ മരിയ കേന്ദ്രം ?

ഫ്രാൻസിലെ ലൂർദ്

2) പരി. അമ്മയുടെ മരണം സംഭവിച്ച സ്ഥലത്ത് ഇന്നു കാണുന്ന ദൈവാലയത്തിന്റെ പേര് ?

നിദ്രയുടെ പള്ളി

3) "ക്രിസ്തുമതത്തിലെ ദൈവശാസ്ത്രജ്ഞൻ" എന്നറിയപ്പെട്ടത് ആരാണ് ?

വി. തോമസ് അക്വിനാസ്

4) 'ഉത്തമഗീത'ത്തിന്റെ അപരനാമം എന്ത് ?

പാട്ടുകളുടെ പാട്ട്

5) മാർപാപ്പയെ ഉപദേശിക്കുന്നതിനുള്ള മെത്രാൻമാരുടെ പ്രതിനിധികളടങ്ങുന്ന സമിതിയെ പറയുന്ന പേരെന്ത് ?

ബിഷപ്സ് സിനഡ്

6) വിശുദ്ധരിൽ വിജ്ഞാനിയും, വിജ്ഞാനികളിൽ വിശുദ്ധനുമായി അറിയപ്പെടുന്ന വിശുദ്ധൻ ?

വി. അഗസ്റ്റിൻ

7) മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ആദ്യ തദ്ദേശിയ മെത്രാൻ ?

പറമ്പിൽ ചാണ്ടി മെത്രാൻ

8) ബനഡിക്ട് പതിനാറാമൻ മാർപാപ്പ എത്രാമത്തെ മാർപാപ്പ ആയിരുന്നു?

266- മത്തെ

9) രണ്ടാം വത്തിക്കാൻ സൂനഹദോസ് നടന്നത് ?

1962- 1965

10) ജോൺ പോൾ രണ്ടാമൻ മാർപാപ്പ കാലം ചെയ്തത് ?

2005 ഏപ്രിൽ 3

# പൗരോഹിത്യത്തിന്റെ മഹനീയത..

## വി. ജോൺ മരിയ വിയാനി പറഞ്ഞു:

'ഒരു പുരോഹിതനെ കാണുമ്പോൾ എന്റെ മനസ്സ് മന്ത്രിക്കുന്നു:



- എന്നെ വിശ്വാസത്തിൽ ജനിപ്പിച്ച പിതാവ് !
- എന്നെ സഭയിൽ അംഗമാക്കിയ അധികാരി !
- എന്റെ ആത്മാവിൽ വിശ്വാസത്തിന്റെ മുദ്ര പതിപ്പിച്ച കാർമ്മികൻ !
- എനിക്ക് വചനം നൽകിയ പ്രബോധകൻ !
- എനിക്ക് കുർബാനയാകുന്ന ആത്മീയഭക്ഷണം നൽകിയ ബലിയർപ്പകൻ !
- എന്റെ പാപങ്ങൾക്ക് മോചനം നൽകുന്ന കുമ്പസാരക്കാരൻ !
- എന്നെ ജീവിതാന്തസ്സിലേക്ക് നയിച്ച വഴികാട്ടി !
- എന്നെ നേർവഴിയിൽ നയിക്കുന്ന നല്ല ഇടയൻ !
- എനിക്കു രോഗശാന്തിയും ആത്മശാന്തിയും പ്രാർത്ഥിക്കുന്ന ദിവ്യമദ്ധ്യസ്ഥൻ !

# വാർത്തകൾ

**1. രണ്ടാം സെമസ്റ്റർ പരീക്ഷയും 10, 12 ക്ലാസുകളിലെ വാർഷിക പരീക്ഷയും, സ്കോളർഷിപ്പ് പരീക്ഷയും.**

സണ്ടേസ്കൂൾ രണ്ടാം സെമസ്റ്റർ പരീക്ഷയും, സ്കോളർഷിപ്പ് പരീക്ഷയും, 10, 12 ക്ലാസുകളിലെ വാർഷിക പരീക്ഷയും 2023 ജനുവരി 29, ഫെബ്രുവരി 12 എന്നീ ദിവസങ്ങളിൽ നടത്തപ്പെടുന്നു. ഇടവകതലത്തിൽ ഒന്നാം സ്ഥാനം ലഭിച്ച കുട്ടികൾ സ്കോളർഷിപ്പ് പരീക്ഷക്കും 10, 12 ക്ലാസുകളിൽ പരീക്ഷയ്ക്കായി രജിസ്റ്റർ ചെയ്തിട്ടുള്ള കുട്ടികൾ വാർഷിക പരീക്ഷക്കും അതാത് ജില്ലകളിലുള്ള പരീക്ഷ കേന്ദ്രത്തിൽ ഫെബ്രുവരി 12 ന് ഹാജരാകേണ്ടതാണ്.

**2. ആദരവ് 2023**

വിശ്വാസ പരിശീലന ശുശ്രൂഷയിൽ 25 വർഷവും 50 വർഷവും അധ്യാപകരായി ശുശ്രൂഷ നിർഹിച്ചവരെ പ്രത്യേകമായി ആദരിക്കുന്നു. ഫെബ്രുവരി 5 ഞായറാഴ്ച 1.30 ന് പട്ടം സമന്വയ പാസ്റ്ററൽ സെന്ററിൽ വച്ച് നടക്കുന്ന മീറ്റിംഗിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ അധ്യാപകർക്ക് മെമെന്റോ നൽകി ആദരിക്കുന്നു.

**3. M.C.C.L ദിനം**

മലങ്കര കത്തോലിക്കാ ചിൽഡ്രൻസ് ലീഗ് ദിനം ഫെബ്രുവരി 12 ഞായറാഴ്ച ഓരോ ഇടവകയിലും ആചരിക്കുന്നു. കാഴ്ചസമർപ്പണം നടത്തിയും, വി. കുമ്പസാരം നടത്തിയും, വി. കുർബാനയിൽ സജീവമായി പങ്കെടുത്തും, രോഗിസന്ദർശനം ഭവനസന്ദർശനം ഇവ നടത്തിയും ഈ M.C.C.L ദിനാഘോഷം ഭംഗിയാക്കണമെന്ന് ഓർമ്മിപ്പിക്കുന്നു.

**4. M.C.C.L മേജർ അതിഭദ്രാസനതല തെരഞ്ഞെടുപ്പ്**

M.C.C.L ന്റെ മേജർ അതിഭദ്രാസന തല തെരഞ്ഞെടുപ്പ് 2023 ഫെബ്രുവരി 5 ന് 2 മണിക്ക് പട്ടം സമന്വയ പാസ്റ്ററൽ സെന്ററിൽ വച്ച് നടക്കുന്നു. ഓരോ ജില്ലയിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട എം.സി.സി.എൽ പ്രസിഡന്റ്, വൈസ്പ്രസിഡന്റ്, ജനറൽ സെക്രട്ടറി, ജോയിന്റ് സെക്രട്ടറി, ട്രഷർ എന്നിവർ ഈ തെരഞ്ഞെടുപ്പിൽ പങ്കെടുക്കണമെന്ന് അറിയിക്കുന്നു.

